സാഹിത്യവാരഫലം

1971/05/23-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

## ഒഫിഷ്യൽ സൗന്ദര്യം

ഭാരതീയർ അതിഥിസത്കാരത്തിൽ തൽപരരാണ്; വിശേഷിച്ചും കേരളീയർ. വീട്ടിൽ വരുന്നവൻ ശത്രുവായാൽ പോലും ഗൃഹനായകൻ സുജനമര്യാദയ്ക്ക് അനുരൂപമായ വിധത്തിലേ പെരുമാറുകയുള്ളു. ഞാൻ എന്റെ കാര്യങ്ങൾ കൂടെക്കൂടെ പറയുന്നതുകൊണ്ട് വായനക്കാർ എന്നോട് പിണങ്ങുമോ എന്തോ? എങ്കിലും അവരുടെ അനുവാദത്തോടുകൂടി ഞാനൊന്നു പറയട്ടെ. ഇന്നാളൊരുദിവസം, എന്നെ വളരെ ദ്രോഹിച്ചിട്ടുള്ള ഒരാൾ എന്റെ വീട്ടിൽ വന്നുകയറി. പെട്ടെന്ന് എന്റെ മനസ്സാകെ ഇരുണ്ടു. ആ ഇരുട്ട് മനസ്സിന്റെ ഒരു ഭാഗത്തേയ്ക്ക് പണിപ്പെട്ടു തള്ളിനീക്കിയിട്ട് ഞാൻ ആ മനുഷ്യനെ ആദരപൂർവ്വം സൽക്കരിച്ചിരുത്തി. എന്നാലാവുന്നവിധത്തിലുള്ള സഹായം ഞാൻ അദ്ദേഹത്തിനു ചെയ്തുകൊടുക്കുകയും ചെയ്തു. ഞാൻ മാത്രമല്ല, നമ്മളൊക്കെ ഇങ്ങനെയാണ് പെരുമാറുക. വിഭിന്നമായി പെരുമാറുന്നവരും ഇല്ലാതില്ല. നിർദ്ദോഷമായ സാഹിത്യനിരൂപണം നിർവഹിക്കുമ്പോൾ പ്രതികൂലമായി ചിലതു പറഞ്ഞുപോയതിനു പകരം വീട്ടാൻ വേണ്ടി നിരൂപകനെ സ്നേഹപൂർവ്വം ഭവനത്തിൽ വിളിച്ചു കൊണ്ടുപോയി കണ്ണുചുവപ്പിച്ചു നോക്കുന്ന ഭയങ്കരന്മാരുണ്ട്. അങ്ങനെയുള്ള സംസ്കാരരഹിതന്മാരെക്കുറിച്ചല്ല നാമിവിടെ പരാമർശിക്കുന്നത്; മനുഷ്യത്വമുള്ളവരെക്കുറിച്ചാണു. എന്റെ വീട്ടിൽ വരുന്നയാൾ എന്റെ ശത്രുവായാലെന്ത്, മിത്രമായാലെന്ത്? ഞാൻ ഭംഗിയായി പെരുമാറാൻ നിർബദ്ധനാണ്. സാഹിത്യകാരനും ആതിഥേയനാണ്. അനുവാചകരായ അതിഥികളേ അയാൾ വേദനിപ്പിച്ചുകൂടാ. പക്ഷേ, ഈ വേദനിപ്പിക്കലേ ഇന്നു നടക്കുന്നുള്ളു. “വായിക്കുന്നവനെ ക്ലേശിപ്പിച്ചേ ഞങ്ങളടങ്ങൂ” എന്ന മട്ടാണ് പല എഴുത്തുകാർക്കും. “മലയാളനാട്ട്” വാരികയുടെ 51-ാം ലക്കത്തിൽ ശ്രീ. എൻ. എസ്. മാധവൻ എഴുതിയ “രാജസം” എന്ന ചെറുകഥ വായിച്ചുനോക്കു. ഒരു പരിവൃത്തിയല്ല പല പരിവൃത്തി വായിക്കുക. ഒന്നും മനസ്സിലാവുകയില്ല. സ്വകീയങ്ങളായ പ്രതീകങ്ങൾകൊണ്ട്, സ്വകീയങ്ങളായ വാങ്മയചിത്രങ്ങൾകൊണ്ട്, ദുർഗ്രഹതകൊണ്ട് എഴുത്തുകാരൻ വായനക്കാരെ പീഡിപ്പിക്കുകയാണ്. ആധുനികങ്ങളായ ചെറുകഥകളിൽ കഥാപാത്രങ്ങൾക്കോ ഇതിവൃത്തത്തിനോ സ്ഥാനമില്ലെന്ന് എനിക്കറിയാം. സ്വപ്നത്തിലാവിർഭവിക്കുന്ന ചിത്രങ്ങൾക്ക് തുല്യങ്ങളായ ചിത്രങ്ങൾ നിവേശിപ്പിക്കാനാണ് എഴുത്തുകാരന്റെ ഉദ്ദേശ്യമെന്നും ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. എങ്കിലും ഇത്രയ്ക്കാകാമോ പീഡനം? മാധവന്റെ കഥ വായിച്ചുകഴിഞ്ഞാൽ ഉടനെ കോട്ടയ്ക്കൽ ആര്യവൈദ്യശാലയിൽ ചെന്ന് ഒരു പിഴിച്ചിൽ നടത്തണം. ഇത്തരം കഥകൾ തുടർച്ചയായി വായിക്കുന്ന ഏതൊരുവന്റെയും ആയുസ്സിനു ഹാനി സംഭവിക്കുമെന്ന് ഒരത്യുക്തിയും കൂടാതെ ഞാൻ പറഞ്ഞുകൊള്ളട്ടെ. ചർമ്മരോഗം പിടിപെട്ടതിനാൽ ദാമ്പത്യജീവിതം നയിക്കാൻ കഴിയാതെ ഒറ്റയ്ക്കു ജീവിക്കുന്ന ഒരു സ്ത്രീ മനസ്സിന്റെ അടങ്ങാത്ത പ്രേരണകൾക്കു വിധേയയായി പ്രായം കൂടിയ പുരുഷനുമായി ലൈംഗികവേഴ്ചയിൽ ഏർപ്പെടുന്നതിനെ വക്രമായി, സങ്കീർണ്ണമായി, വിരസമായി പ്രതിപാദിക്കുന്ന ഒരു കഥയാണ് “ക്രീഡ” (മലയാളനാട്ട്). കഥാകാരൻ ദൗഷ്ട്യം ചിത്രീകരിക്കട്ടെ. അല്ലെങ്കിൽ ദുഃഖാത്മകത്വമാവിഷ്കരിക്കട്ടെ. കഥ വായിച്ചുതീരുന്നയവസരത്തിൽ വായനക്കാരൻ മനുഷ്യത്വത്തിന്റെ പ്രകാശം കാണണം. മനുഷ്യൻ കാണ്ടാമൃഗമായി മാറുന്നതിനെ ആലേഖനം ചെയ്യുന്ന യോനസ്കോയും മനുഷ്യന്റെ സ്വവർഗ്ഗാനുരാഗത്തെ ചിത്രീകരിക്കുന്ന ഷെനേയും സാഹിത്യത്തെ ഒട്ടാക്കെ മനുഷ്യത്വത്തിന്റെ മണ്ഡലത്തിൽനിന്നു തള്ളിമാറ്റിയിട്ടുണ്ടെങ്കിലും അതിനെ പാടെ നിഷേധിക്കുവാൻ തയ്യാറായിട്ടില്ല. അതല്ല ‘ക്രീഡ’ എഴുതിയ ശ്രീ. മാതയിൽ അരവിന്ദന്റെ അവസ്ഥ. “മലയാളനാട്ടി”ലെ രണ്ടു കഥകളും വായനക്കാരന് വിശ്രാന്തി നല്കുന്നില്ല. വിശ്രാന്തിയരുളാത്ത കഥകൾക്കു സാഹിത്യത്തിന്റെ മണ്ഡലത്തിൽ പ്രവേശമില്ല.


അൽഡസ് ഹക്സിലി

കുറേക്കാലം മുൻപ് ഒരിഞ്ചിനീയർ കുടുംബത്തോടുകൂടി ബോംബെയ്ക്കടുത്തുള്ള കടലിൽച്ചാടി ആത്മഹത്യ ചെയ്തതായി പത്രത്തിൽ വായിച്ചു. അദ്ദേഹത്തിന്റെ ഒരു കുട്ടി രക്ഷപ്പെട്ടു. അച്ഛനമമ്മയും കൂടെപ്പിറന്നവരും എങ്ങനെയാണ് മരിച്ചതെന്ന് ആ കുട്ടി പിന്നീടു പറയുകയുണ്ടായി. കുതിരപ്പന്തയത്തിൽ സർക്കാർ വക പണമെടുത്തുമുടക്കി എല്ലാം നശിപ്പിച്ച ആ ഇഞ്ചിനീയർ പോലീസുകാരുടെ അറസ്റ്റിൽ നിന്നും പിന്നീടുള്ള കാരാഗൃഹവാസത്തിൽനിന്നും രക്ഷപ്രാപിക്കാൻ വേണ്ടി കടലിൽ ചാടുകയാണുണ്ടായത്. സാരിയുടെ ഒരറ്റം അദ്ദേഹം ശരീരത്തിൽ ബന്ധിച്ചു. ഭാര്യയേയും കുഞ്ഞുങ്ങളേയും അതിന്റെ ഓരോ ഭാഗത്തുകെട്ടി എന്നിട്ട് എല്ലാവരുംകൂടി കടലിലേക്കു ഇറങ്ങി. കെട്ടിൽനിന്നു വിട്ടുപോയ ഒരു കുട്ടി മാത്രം കരയ്ക്കടിഞ്ഞു. അവൻ ജീവിച്ചു. ആ പിഞ്ചുപൈതൽ അന്നു പറഞ്ഞ ആ ദുരന്തകഥ ഇന്നും എന്റെ ഹൃദയത്തെ മഥിച്ചുകൊണ്ടിരിക്കുന്നു. ശ്രീ. കെ. ഉണ്ണികൃഷ്ണന് കഥയെഴുതണമെന്നു തോന്നി. അദ്ദേഹം ഉടനെതന്നെ ഈ യഥാർത്ഥസംഭവം കഥയാക്കി അങ്ങെഴുതിക്കൊടുത്തു. വല്ല പ്രയാസവുമുണ്ടോ? ഇതിവൃത്തമന്വേഷിക്കേണ്ടതില്ല. കഥാപാത്രങ്ങളെ അവതരിപ്പിക്കേണ്ടതില്ല. കേരളീയർക്കു മറവി വളരെ കൂടുതലാണെന്ന് അദ്ദേഹത്തിനറിയാം. അദ്ദേഹം എഴുതി. ഒരു കുളിസ്സീൻകൂടി അതിൽ ചേർത്തു. അന്തരിച്ചുപോയ ആ സാധുക്കളെ ആ കൃത്യം കൊണ്ട് അപമാനിച്ചാൽത്തന്നെയെന്ത്? കഥയായില്ലേ? “മലയാളരാജ്യ”ത്തിന്റെ 37-ാം ലക്കത്തിൽ പരസ്യപ്പെടുത്തിയിരിക്കുന്ന “യാത്ര”യെന്ന ഈ ചെറുകഥ വായിച്ച ഞാൻ ദുഃഖിച്ചു. നമ്മുടെ ആളുകൾ മരിച്ചവരെപ്പോലും വെറുതേ വിടാറില്ലല്ലോ. അതു ഞാൻ സമ്മതിച്ചു. എങ്കിലും ഗത്യന്തരമില്ലാതെ ആത്മഹത്യചെയ്യുന്നവരോടെങ്കിലും നാം കാരുണ്യം കാണിക്കണം. അവരുടെ ശൃംഗാരചേഷ്ടകളെ നാം വർണ്ണിക്കാതിരിക്കുകയെങ്കിലും വേണം. ഞാനിത്രയും പറയുമ്പോൾ ഉണ്ടാകാൻ പോകുന്ന മറുപടി എനിക്കറിയാം. “എനിക്ക് ഇങ്ങനെയൊരു സംഭവം അറിഞ്ഞേകൂടാ” എന്ന് കഥാകാരൻ ഉദ്ഘോഷിക്കും. ഏതിനാണ് മറുപടിയില്ലാത്തത്? മാനുഷിക മൂല്യങ്ങളുടെ നിരർത്ഥകത്വം, മനുഷ്യജീവിതത്തിന്റെ അന്തസ്സാരശൂന്യത, വാർദ്ധക്യത്തിന്റെ നിരാശ്രയത്വം എന്നീ ആശയങ്ങൾക്കു കഥയുടെ രൂപം കൊടുക്കാനാണ് ശ്രീ. പി. ആർ. നാഥന്റെ ശ്രമം (ഉൽപത്തിയിലേക്ക് എന്ന കഥ-മലയാളരാജ്യം). കൃത്രിമത്വമില്ലാതെ പി. ആർ. നാഥനു കഥപറയാൻ അറിയാം. കുങ്കുമം വാരികയുടെ 34-ാം ലക്കത്തിൽ കഥകൾ നാലുണ്ട്. പക്ഷേ, നാലും ക്ഷുദ്രം. പ്രസവത്തിനു വന്ന രാധ പെറ്റെണീറ്റുപോയി. അവളുടെ ഭർത്താവ് ഒരു ദിവസം തന്നെ പുണർന്നതിൽ ഒരു സ്ത്രീക്കു സുഖം, ആ പുരുഷന്റെ ഭാര്യയോട്—രാധയോട്—അവൾക്കു അസൂയ. ഇതാണ് ശ്രീമതി ഇന്ദിരയെഴുതിയ “നനഞ്ഞകണ്ണുകളുടെ വിഷയം. ഭാര്യയെത്തന്നെ സ്വപ്നം കാണുന്ന ഒരുവനെ ശ്രീ. കെ. രാമചന്ദ്രൻ ചിത്രീകരിക്കുന്നു. (“കണിക്കു മുൻപിൽ, കൺമുൻപിൽ”) തീവണ്ടിയാപ്പീസിൽ കണ്ട യുവതിയോടു തോന്നുന്ന രാഗത്തെ ചിത്രീകരിക്കുകയാണ് ശ്രീ. കെ. വി. ധർമ്മരാജൻ (“കാലം ഒഴുകുമ്പോൾ” എന്ന കഥ). ഒരു കുഞ്ഞിന്റെ ചിന്തകളെ ആവിഷ്കരിക്കാനാണ് ശ്രീ. കോങ്ങാടന്റെ ശ്രമം (രാവിലെ എന്ന കഥ). ഞാനിതെഴുതുമ്പോൾ എന്റെ വീട്ടിന്റെ ചുവരുകളിൽ ഒരു ജോലിക്കാരൻ ‘സ്നോസം’ എന്ന പെയിന്റ് പുരട്ടുകയാണ്. അയാൾക്കു ചായമടിക്കാൻ അറിയാം. പക്ഷേ, ആ ചായം എങ്ങനെയുണ്ടാക്കുന്നുവെന്ന് അറിഞ്ഞുകൂടാ. ‘കുങ്കുമ’ത്തിൽ കഥകളെഴുതിയ നാലു പേർക്കും സാഹിത്യത്തിന്റെ വിഭിന്ന ഘടകങ്ങളെക്കുറിച്ച് അറിയാം. പക്ഷേ, സാഹിത്യത്തെക്കുറിച്ച്, അതിന് അടിസ്ഥാനമായി വർത്തിക്കുന്ന ജീവിതത്തെക്കുറിച്ച് വളരെയൊന്നുമറിഞ്ഞുകൂടാ. മണലാരണ്യത്തിലൂടെ നടക്കുമ്പോൾ നാം ഹരിതാഭമായ പ്രദേശം കാണണം. തോണി തുഴഞ്ഞുപോകുമ്പോൾ കരയ്ക്കടുക്കണം. മുത്തുചിപ്പി തുറന്നുനോക്കുമ്പോൾ മുത്തു കാണണം. സാഹിത്യം നമ്മുടെ ആത്മാവിനെ സമ്പന്നമാക്കണം. ഇല്ലെങ്കിൽ ആ സാഹിത്യംകൊണ്ട് ഒരു പ്രയോജനവുമില്ല. പിന്നെവിടെയാണ് ആത്മാവിനെ ഉത്തേജിപ്പിക്കുന്ന, സമ്പന്നമാക്കുന്ന ഈ സാഹിത്യം? “മാതൃഭൂമി” ആഴ്ചപ്പതിപ്പിന്റെ എട്ടാം ലക്കമെടുക്കു. അതിൽ ശ്രീ. ബൽദേവ് മിർസ എഴുതിയ “വഴിവിളക്കുകൾ” എന്ന കഥയുടെ തർജ്ജമ പരസ്യപ്പെടുത്തിയിട്ടുണ്ട്. (ശ്രീ. പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ തർജ്ജമ) അതൊന്നു വായിച്ചുനോക്കു. ഉൽകൃഷ്ടമായ സാഹിത്യമെന്താണെന്ന് നമുക്കു മനസ്സിലാക്കാം. അന്ധകാരത്തിൽ, വർഷകാലത്തിൽ തെരുവിൽനിന്ന് വെളിച്ചത്തിന്റെ പാത വിരിക്കുന്ന ആ വഴിവിളക്ക് ഒരു പ്രതീകമാണ്. കൃതജ്ഞത പോലും അവകാശപ്പെടാതെ അന്യർക്ക് ഉപകാരം ചെയ്യുന്ന വ്യക്തിയുടെ പ്രതിരൂപം. ആ നിലയിൽ മാത്രമല്ല, പല നിലയിലും അതിനു വ്യാഖ്യാനം നല്കാം. ഒന്നിനു പകരം മറ്റൊന്നു പറയുക എന്ന ‘അലിഗറി’യല്ല ഇവിടെയുള്ളത്. അനന്തങ്ങളായ അർത്ഥവിശേഷങ്ങൾ ഉളവാക്കുന്ന സിംബലിസമാണ് ഈ കഥയുടെ സവിശേഷത. രാജ്യം ജീർണ്ണിക്കുമ്പോൾ ഓരോ വ്യക്തിയും ആ ജീർണ്ണതയ്ക്കു കാരണക്കാരാണ്. ചിലർമാത്രം ബൽദേവ് മിർസയെപ്പോലെ മാറിനില്ക്കുന്നു. അവർ തെരുവുവിളക്കുകളെപ്പോലെ പ്രകാശം പൊഴിക്കുന്നു. മേഘമാലയ്ക്കു പിന്നിൽ നിന്നു ചന്ദ്രൻ എത്തിനോക്കുന്നതുപോലെ മട്ടുപ്പാവിന്റെ മറവിൽനിന്ന് സുന്ദരമായ മുഖം പ്രത്യക്ഷമാകുന്നത് വായനക്കാർ കണ്ടിട്ടില്ലേ? വായനക്കാരെ കാണാനല്ല, അതിലേ പോകുന്ന യുവാവിനെ കാണാനാണ് ആ സൗധത്തിൽ കുളിർതിങ്കളുദിച്ചത്. പക്ഷേ, അയാൾ എല്ലാരെയും സ്നേഹിക്കുന്ന ചപലകാമുകനാണെന്ന് അവൾ മനസ്സിലാക്കിയാലോ? നാം വിചാരിക്കും അവളങ്ങ് നിരാശതയിൽ വീഴുമെന്ന്. ഇല്ല, അതൊന്നും സംഭവിക്കുകയില്ല. അവൾ മറ്റൊരുവന്റെ മുൻപിൽ പ്രത്യക്ഷയായിക്കൊള്ളും. ഒരു യുവതിക്ക് ഇങ്ങനെ മോഹഭംഗമുണ്ടാക്കുന്നതിനെ ശ്രീമതി യു. തങ്കം “കുരുക്ക്” എന്ന ചെറുകഥയിലൂടെ സ്ഫുടീകരിക്കുന്നു. (ജനയുഗം), സ്ഫുടീകരിക്കാനുള്ള യത്നം കൊള്ളാം. പക്ഷേ, അതിന്റെ ഫലം അനാദരണീയം. അതിഭാവുകത്വമാർന്ന ശൈലി, അയഥാർത്ഥങ്ങളായ സംഭവങ്ങൾ ഇവയെല്ലാം കൊണ്ട് ഈ ചെറുകഥ അവാസ്തവികമായി ഭവിക്കുന്നു. പൊള്ളുന്ന വെയിൽ, ഒരു ചിത്രശലഭം ചിറകുവീശി എന്റെ മുന്നിലൂടെ പോകുന്നു. ഇതിനെ ആരാണു ചതിച്ചത്? ശലഭമോ! നിന്റെ നാട്യം വെറും കപടനാട്യം. ഈ ലോകത്ത് ആരും ആരെയും ചതിക്കുന്നില്ല. നിന്റെ കാപട്യം ഞങ്ങൾ മനസ്സിലാക്കുന്നു. സ്ത്രീക്കു ഭർത്താവിനെ വേണം. അതിൽക്കവിഞ്ഞ് ഒന്നും വേണ്ട, ബുദ്ധിശാലിനികളായ എത്രയോ സ്ത്രീകൾ അറിഞ്ഞുകൊണ്ട് തിരുമണ്ടന്മാരെ ഭർത്താക്കന്മാരായി സ്വീകരിക്കുന്നു!

റസ്സൽ

ഈ ശലഭം ഇഷ്ടംപോലെ പറക്കുന്നു. സന്ധ്യയ്ക്കുശേഷം അതാ അന്തരീക്ഷത്തിൽ ഉദിക്കാൻ പോകുന്ന നക്ഷത്രമോ? അതിന് ഇഷ്ടംപോലെ സഞ്ചരിക്കാൻ സാദ്ധ്യമല്ല. അതിന്റെ ഭ്രമണപഥം നിശ്ചയിക്കപ്പെട്ടതാണ്. സ്ത്രീയുടെ (പുരുഷന്റെയും) ചാപല്യത്തെക്കുറിച്ച് ഞാൻ പറഞ്ഞെങ്കിലും സ്നേഹമെന്ന ഭ്രമണപഥത്തിലൂടെ അവൾക്കു സഞ്ചരിച്ചേമതിയാകൂ. ആ സഞ്ചാരത്തിൽ ചാപല്യമുണ്ടെന്നു മാത്രം. ശ്രീ. ബാലകൃഷ്ണൻ മാങ്ങാട്ട് ‘ചന്ദ്രിക’ വാരികയിലെഴുതിയ “വെളിച്ചത്തിന്റെ നഗ്നത” എന്ന ചെറുകഥ നോക്കുക. സഹോദരികളിൽ മൂത്തവളെ സ്നേഹിച്ച ദാസ് അവളെ ഉപേക്ഷിച്ചിട്ട് അനുജത്തിയെ വിവാഹം കഴിക്കാൻ തീരുമാനിക്കുന്നു. ആ അനുജത്തിക്ക് ദുഃഖം. പക്ഷേ, ബാലകൃഷ്ണന്റെ കഥ നമ്മുടെ ഉള്ളിൽ തട്ടുന്നില്ല. സ്നേഹമെന്ന വികാരത്തെ കേന്ദ്രസ്ഥാനത്തുനിറുത്തി വികസിപ്പിച്ചുകൊണ്ടുവരാത്തതാണ് ഇതിന്റെ ന്യൂനത. സ്നേഹത്തിന്റെ മറ്റൊരു വശം കാണിക്കുന്ന ശ്രീമതി പി. കെ. വത്സലയുടെ “യാത്രയുടെ നിഴൽ” എന്ന ചെറുകഥയ്ക്കുള്ള ന്യൂനതയും ഇതുതന്നെ. “ആ പുഴയിൽ പോയി വെള്ളം കൊണ്ടുവരൂ.” എന്ന് മകനോടു പറഞ്ഞ മുനിയുടെ വാക്കുകളിൽ വിശേഷിച്ചൊന്നും ഞാൻ കണ്ടില്ല. എന്നാൽ കുടത്തിൽ വെള്ളമെടുക്കുന്ന ശബ്ദം കേട്ട് ആന വെള്ളം കുടിക്കുകയാണെന്നു കരുതി ലക്ഷ്യവേദിയായ ശരമെയ്തു കുമാരനെ കൊന്ന ദശരഥനോട് ആ മഹർഷി പറഞ്ഞ വാക്കുകളുണ്ടല്ലോ. അവ എന്റെ ഹൃദയത്തെ പിടിച്ചുകുലുക്കുന്നു. എന്തുകൊണ്ട്? മഹർഷിയുടെ ആന്തരജീവിതം അവിടെ പ്രതിഫലിക്കുന്നു എന്നതുകൊണ്ടുതന്നെ. ചന്ദ്രികവാരികയിലെ രണ്ടു ചെറുകഥകളും ആന്തരജീവിതത്തെ സ്പർശിക്കുന്നില്ല, ‘ദേശാഭിമാനി’യിലെ ‘നീ, നീ ഒരു നദി’ എന്ന ചെറുകഥ (ശ്രീ. ഹരിദാസ്, വേക്കോട്ട് എഴുതിയത്) ഒരു സ്ത്രീയുടെ ദുഃഖത്തെയാണ് ആവിഷ്കരിക്കുന്നത്. ആ ദുഃഖവും നമ്മുടെ ഹൃദയത്തെ സ്പർശിക്കുന്നില്ല.

“അക്കിത്തത്തിന്റെ കവിത” എന്ന പേരിൽ ശ്രീ. മലയത്ത് അപ്പുണ്ണി “മലയാളനാട്ടി”ലെഴുതിയ ലേഖനം മിഡിൽസ്കൂളിലെ കുട്ടികൾ എഴുതുന്നതുപോലെയിരിക്കുന്നുവെന്നു പറഞ്ഞാൽ ആ കുട്ടികളെ അപമാനിക്കുകയാവും. ഏതു മിഡിൽസ്കൂൾ കുട്ടിയുടെ കോമ്പസിഷനും ഇതിനേക്കാൾ കേമമാണ്. എന്തിനിങ്ങനെ പത്രത്തിന്റെ സ്ഥലം മെനക്കെടുത്തുന്നു?

…സാഹിത്യത്തിലുണ്ടാകുന്ന പുരോഗമനാത്മകങ്ങളായ പ്രസ്ഥാനങ്ങളെ എതിർക്കുന്നവരെ ശ്രീ. ഇടവാ ജമാൽ എതിർക്കുന്നു. ലേഖനം വായിച്ചാൽ അദ്ദേഹം അത്യന്താധുനികതയെ നീതിമത്കരിക്കുകയാണെന്നു തോന്നും. സാഹിത്യത്തിൽ ഒരു സോഷ്യലിസ്റ്റ് വിപ്ലവം എന്ന ലേഖനം-(മലയാളരാജ്യം). നീതിമത്കരിക്കട്ടെ. അതിൽ തെറ്റില്ല. പക്ഷേ, ചിന്തകൾ നീതിമത്കരിക്കേണ്ടതാണെന്നു വായനക്കാർക്കു തോന്നണം. വിചാരങ്ങൾക്കു നിയതത്വവും സ്പഷ്ടതയും വേണമെന്ന് വ്യക്തമായിപ്പറയാം. അൽഡസ് ഹക്സിലിയുടെയും റസ്സലിന്റെയും ബർനാഡ്ഷായുടെയും ലേഖനങ്ങൾ വായിക്കുമ്പോൾ നാം അവരുടെ ആശയങ്ങളോടു യോജിച്ചില്ലെങ്കിലും ‘ഭേഷ് ഭേഷ്’ എന്നു പറയാറില്ലേ. അതുപോലെ “ധീരങ്ങളാകണം ചിന്തകൾ… അക്കിത്തത്തിന്റെ ജീവിതദർശനത്തെക്കുറിച്ച് ദേശാഭിമാനിയിൽ എഴുതുന്ന ശ്രീ. പി. വിശ്വനാഥൻ പ്രഗല്ഭമായി ആ കവിയുടെ ആശയസാമ്രാജ്യത്തെ നമ്മുടെ മുൻപിൽ വരച്ചുകാണിക്കുന്നു. ചില സ്ഥലങ്ങളിൽ അത്യുക്തിയുടെ ചായം വീഴുന്നുണ്ടെങ്കിലും സാമ്രാജ്യത്തിന്റെ ബാഹ്യരേഖ തെളിവാർന്നതാണ്. അതിന്റെ ചില ഭാഗങ്ങളിൽ ചുവപ്പുചായം തേക്കേണ്ടതാണെന്ന അദ്ദേഹത്തിന്റെ അഭിപ്രായത്തോട് ചിലർയോജിക്കും, ചിലർ യോജിക്കുകയുമില്ല.


ബർനാഡ്ഷാ

പാറപ്പുറത്തിന്റെ “പ്രയാണ”മെന്ന നോവൽ കലാശൂന്യമാണെന്ന് ഈ ലേഖകൻ പറഞ്ഞതിനെ എതിർത്തു കൊണ്ട് ഒരു സിനിമാവാരികയിൽ ഒരു ലേഖനം കാണുകയുണ്ടായി, മൂല്യനിർണ്ണയം തെറ്റിപ്പോയോ എന്നറിയാൻ വേണ്ടി ഞാൻ നോവൽ വീണ്ടും വായിച്ചുനോക്കി; അഭിപ്രായം തിരുത്തേണ്ടതില്ലെന്ന് തീരുമാനിക്കുകയും ചെയ്തു. ഇപ്പോൾ മംഗളോദയം മാസിക വായിച്ചപ്പോഴാണ് എനിക്കു സന്തോഷമുണ്ടായത്. നല്ല നോവലെഴുത്തുകാരനായ ശ്രീ. എം. കെ. മേനോൻ (വിലാസിനി) പ്രയാണത്തെക്കുറിച്ച് ഇങ്ങനെ എഴുതുന്നു:

> “ഏതുനിലയ്ക്കും പാറപ്പുറത്തിനെപ്പോലെ ഒരു പ്രതിഭാധനനിൽനിന്നു വയ്യാത്തത്രതാണനിലവാരത്തിലുള്ള പൈങ്കിളിനോവലുകളുടെ കൂട്ടത്തിൽപെടുത്താവുന്ന ഒരു പടുകൃതിയാണ് ‘പ്രയാണം.’

മലയാളഭാഷയിലെ പ്രാദേശികപദങ്ങളെക്കുറിച്ച് ശ്രീ. ഇടവാ സലാം ചന്ദ്രികയിൽ എഴുതുന്ന പ്രബന്ധങ്ങൾ പ്രയോജനപ്രദങ്ങളത്രേ.

ഈ ആഴ്ചയിലെ വാരികകളിൽ കണ്ട തെറ്റുകളും അവയുടെ ശരിയായ രൂപങ്ങളും.

| തെറ്റ് | ശരി |
|---|---|
| സാമൂഹ്യരംഗം | സാമൂഹികരംഗം |
| നിർബ്ബന്ധിതരായി | നിർബ്ബദ്ധരായി |
| ഉല്പത്തി | ഉൽപത്തി |
| മാർവ്വിടം | മാറിടം |
| സാമ്രാട്ട് | സമ്രാട്ട് |
| തീഷ്ണം | തീക്ഷ്ണം |
| വേഗത | വേഗം |

കവി വെറും ചിന്തയെയല്ല പദ്യത്തിലൂടെ സ്ഫുടീകരിക്കുന്നത്; വെറും വികാരവുമല്ല. ചിന്തയ്ക്കും വികാരത്തിനും ആന്തരതലങ്ങളുണ്ട്. അവയാണ് ചിത്രീകരിക്കപ്പെടേണ്ടത്. അക്രമം കാണുമ്പോൾ മനസ്സിനുണ്ടാകുന്ന ക്ഷോഭം തികച്ചും സ്വാഭാവികമാണ്. ആ ക്ഷോഭത്തെ ജയിച്ചടക്കി ഒരുന്നതമായ ആർജ്ജവത്തോടെ അതിനെ പ്രതിപാദിക്കുമ്പോഴേ കവിതയുണ്ടാകൂ. ഈ സത്യം മനസ്സിലാക്കാതെയാണ് ജനയുഗം വാരികയിൽ പലരും ബംഗ്ലാദേശത്തിലെ സമരത്തെക്കുറിച്ച് കവിതയെഴുതിയിരിക്കുന്നത്. അതിനാൽ പ്രഭാഷണാത്മകത എന്ന ദോഷം അവയ്ക്കു ഉണ്ടായിപ്പോയി. ബംഗ്ലാ സമരം നാമൊക്കെ കണ്ണുകൊണ്ടു കാണുന്നു. കവിയാകട്ടെ അതിനെ ആത്മാവ് കൊണ്ടുകാണുന്നു. ആത്മാവിന്റെ നയനങ്ങൾ കൊണ്ടുള്ള ദർശനം ജനയുഗത്തിലെ കവിതകളിലില്ല.

മേയ് രണ്ടാംതീയതിയിലെ Illustrated weekly നോക്കു. പൊക്കിൾമത്സരത്തിൽ സമ്മാനം നേടിയ ജെയിൻ ചെറി എന്ന പതിനെട്ടുവയസ്സുകാരിയുടെ പൊക്കിളിന്റെ ചിത്രം കാണാം. എന്തെല്ലാം മത്സരങ്ങൾ! ലോകസംസ്കാരത്തിന്റെ ജീർണ്ണതയ്ക്കു കൂടുതൽ തെളിവുകൾ വേണ്ട. താമസിയാതെ ഇവിടെയുമുണ്ടാകും പൊക്കിൾമത്സരം. ഉണ്ടാകട്ടെ. മത്സരം പൊക്കിളിൽത്തന്നെ ഒതുങ്ങിനില്ക്കണേ എന്നാണ് നമ്മുടെ പ്രാർത്ഥന.

‘ഒഫിഷ്യൽബ്യൂട്ടികൾ’ ഏതുരാജ്യത്തുമുണ്ട്. അവരെയാരും സ്നേഹിക്കുന്നില്ല. അവരെ സമുദായത്തിൽ നിന്ന് മാറ്റിനിറുത്തുന്നതേയുള്ളു. ഒഫിഷ്യൽ സൗന്ദര്യമുള്ള കഥയും കവിതയും ആർക്കും വേണ്ട. ആകർഷകത്വമുള്ള, charm എന്നു ഇംഗ്ലീഷിൽ പറയുന്ന ഗുണമുള്ള യുവതികളെയും കലാസൃഷ്ടികളെയുമാണ് ആളുകൾ സ്നേഹിക്കുക.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിന ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിന ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിന ഒരാഴ്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിന ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിന ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്‌ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. ൩൦ മുതൽ ൬൦ മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമ്മന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.